## നിരീക്ഷണം

കെ. രാജേശ്വരി

# രണ്ട് ദുരന്തനായകർ (ഒറ്റക്കൊരു വില്ലനും)

*മുരളീരാഗമധുര-*
*മുഖനാമൊരു യാത്രികൻ*
*വരും, വിളിക്കും, ഞാൻ പോകും*
*വാതിൽ പൂട്ടാതെയക്ഷമം.*

മരണത്തെപ്പറ്റിയാണ് ഈ വരികളെന്നാണ് പണ്ട്; 'ജീവനസംഗീതം' ക്ലാസിലെടുക്കവെ ഗോപി മാഷ് പറഞ്ഞത്. മധുരമുഖനായ മുരളീധരന് സ്ഥാനമൊഴിഞ്ഞു കൊടുത്ത് ഇന്ദിരാഭവൻെറ പടിയിറങ്ങുന്ന തെന്നല ബാലകൃഷ്ണപിള്ളയെ അല്ലേ കവി ഭാവനയിൽ കണ്ടത് എന്ന് ഇപ്പോൾ സംശയം തോന്നുന്നു.

തെരഞ്ഞെടുപ്പിനെത്തുടർന്ന് കെ.പി.സി.സി.യിലും നേതൃമാറ്റം ഉണ്ടാകും എന്ന് ഉറപ്പായിരുന്നു. പ്രദേശ് കോൺഗ്രസ് കമ്മിറ്റിയുടെ താൽക്കാലിക അധ്യക്ഷൻ മാത്രമായിരുന്നല്ലോ തെന്നല. ഏക വൈസ് പ്രസിഡൻറാണെങ്കിൽ അക്ഷമനായി കാത്തുനിൽക്കുകയും. തെരഞ്ഞെടുപ്പിനുശേഷം മുരളിയെ കെ.പി.സി.സി പ്രസിഡൻറാക്കാമെന്ന് സോണിയാജി കരുണാകരന് ഉറപ്പുനൽകിയിരുന്നുതാനും.

ഇതൊക്കെയാണെങ്കിലും വിജയമുഹൂർത്തത്തിൽത്തന്നെ വന്ദ്യവയോധികനായ ബാലകൃഷ്ണപിള്ളയദ്ദേഹത്തെ പുറത്താക്കി പടിയടക്കുമെന്ന് ഒരാളും കരുതിയില്ല. "ഇത്ര പെട്ടെന്ന് സ്ഥാനമൊഴിയേണ്ടിവരുമെന്ന് കരുതിയില്ല" എന്നാണ് തെന്നല തന്നെ പറഞ്ഞത്. ആൻറണിയുടെ സത്യപ്രതിജ്ഞക്കൊപ്പം തന്നെ മുരളീധരൻെറ അരിയിട്ടുവാഴ്ചയും നടത്തണമെന്ന് കരുണാകരൻ ശഠിച്ചപ്പോൾ, അല്ലാത്തപക്ഷം താനും അനുയായികളും സത്യപ്രതിജ്ഞാചടങ്ങ് ബഹിഷ്കരിക്കുമെന്ന് ഭീഷണിമുഴക്കിയപ്പോൾ ഹൈക്കമാൻഡിനു വേറെ വഴിയൊന്നുമില്ലാതായി. രായ്ക്കുരാമാനം മോത്തിലാൽ വോറ പോയി തെന്നലയുടെ രാജിക്കത്തുവാങ്ങി. പിറ്റേന്ന് (മേയ് 17) ആൻറണിയുടെ സത്യപ്രതിജ്ഞ കഴിഞ്ഞയുടൻ, രാഹുകാലം തുടങ്ങുംമുമ്പായി, മുരളിയുടെ പട്ടാഭിഷേകവും നടന്നു.

മുരളിയെ കെ.പി.സി.സി പ്രസിഡൻറാക്കുന്നതിനെതിരെ തിരുത്തൽവാദികൾ ചില്ലറ അപശബ്ദമുയർത്തിയതൊന്നും ഏശിയില്ല. നിലാവുദിക്കുമ്പോൾ നായ ഓരിയിട്ടെന്നു കരുതി പൗർണമിച്ചന്ദ്രന് എന്തെങ്കിലും ഗ്ലാനി സംഭവിക്കുമോ? 'ഐ' ഗ്രൂപ്പുകാരൊഴികെയുള്ള



**പാർട്ടിയിൽ ഐക്യം പുനഃസ്ഥാപിക്കാൻ ഹൈക്കമാൻററിനോട് രണ്ടു വരമാണ് കരുണാകരൻ ആവശ്യപ്പെട്ടത്. ഒന്ന്, യൂത്ത്കോൺഗ്രസ് പ്രസിഡൻറുപദത്തിൽനിന്ന് കെ.സി. വേണുഗോപാലിനെ നീക്കണം. രണ്ട്, തെന്നലക്കു പകരം മുരളിയെ കെ.പി.സി.സി അധ്യക്ഷനാക്കണം. പഞ്ചായത്ത് തെരഞ്ഞെടുപ്പ് കഴിഞ്ഞയുടനെ വേണുഗോപാലിനെ പറഞ്ഞയച്ചു; നിയമസഭാ തെരഞ്ഞെടുപ്പ് കഴിഞ്ഞപ്പോൾ തെന്നലയേയും.**

വർ ചടങ്ങിനെത്താഞ്ഞതുകൊണ്ടും കെ.പി.സി.സി പ്രസിഡൻറിന് അപകർഷമേതും ഉണ്ടായില്ല. മുരളീധരന് ഗ്രൂപ്പുണ്ട്, കെ.പി.സി.സി. പ്രസിഡൻറിന് ഗ്രൂപ്പില്ല എന്ന ചരിത്രപ്രസിദ്ധമായ പ്രഖ്യാപനം കേട്ട് വാർത്താലേഖകർ കോരിത്തരിച്ചു. എൻെറ മോനല്ലേ എങ്ങനെ മോശംവരും എന്ന മട്ടിൽ കരുണാകർജി ഒന്നു കണ്ണിറുക്കി; പിന്നെ പതിവിലും വിസ്തരിച്ച് പുഞ്ചിരി തൂകി.

അകത്ത് ആഘോഷം പൊടിപാറവേ, 1.35 മണിയോടെ (അപ്പോഴേക്കും രാഹുകാലം തുടങ്ങി) ആരാലും ശ്രദ്ധിക്കപ്പെടാതെ തെന്നല ബാലകൃഷ്ണപിള്ള ഇന്ദിരാഭവൻെറ പടിയിറങ്ങി. ഒരു കാറിൽ ഏകനായി മടങ്ങുമ്പോൾ മഹാകവി ശങ്കരക്കുറുപ്പിൻെറ വരികൾ ഓർമയിൽ ഓടിയെത്തിയിരിക്കണം:

*കാലാൽത്തട്ടിനിരത്തട്ടേ*
*കാലം ജീർണിച്ചതത്രയും:*
*നിത്യമാനസബന്ധങ്ങൾ*
*നിരാലംബങ്ങളൂഴിയിൽ!*

ശൂരനാട്ടെ എണ്ണപ്പെട്ട ജന്മിത്തറവാട്ടിലാണ് ബാലകൃഷ്ണപിള്ള ജനിച്ചത്. അദ്ദേഹത്തിൻെറ പിതാവ് തെന്നല ഗോപാലപിള്ള ഉഗ്രപ്രതാപിയായ നാട്ടുപ്രമാണിയും ഉറച്ച കോൺഗ്രസുകാരനുമായിരുന്നു. ഗോപാലപിള്ളയും കുടിയാന്മാരുമായുള്ള സംഘർഷമാണ് 1949 ഡിസംബർ 31ാം തീയതി ഒരു ഇൻസ്പെക്ടറുടെയും നാല് പൊലീസുകാരുടെയും ജീവഹാനിക്ക് ഇടയാക്കിയ ശൂരനാട് കലാപം. 1950 ജനുവരി ഒന്നാം തീയതി തിരു-കൊച്ചി സംസ്ഥാനത്ത് കമ്യൂണിസ്റ്റ് പാർട്ടി നിരോധിക്കപ്പെട്ടു; ശൂരനാട് എന്നൊരു നാട് ഇനി വേണ്ട എന്ന് മുഖ്യമന്ത്രി ടി.കെ. നാരായണപിള്ള ഗർജിച്ചു. കമ്യൂണിസ്റ്റുകാർ പേപ്പട്ടികളെപ്പോലെ വേട്ടയാടപ്പെട്ടപ്പോൾ ശൂരനാടുകേസിലെ പ്രതികളിൽ ഏഴുപേർ ചോരതുപ്പി മരിച്ചു. ഒരു പ്രതി ഒളിവിലിരുന്ന് എഴുതിയ 'നിങ്ങളെന്നെ കമ്യൂണിസ്റ്റാക്കി' എന്ന നാടകം പാർട്ടിക്ക് വമ്പിച്ച ജനപ്രീതി നേടിക്കൊടുത്തതു വേറൊരു കഥ.

അച്ഛനെപ്പോലെ കോൺഗ്രസുകാരനായി ബാലകൃഷ്ണപിള്ളയെങ്കിലും ജന്മിത്തത്തിൻെറ രാജസ്വഭാവമല്ല തറവാടിത്തത്തിൻെറ സാത്വിക പ്രകൃതമാണ് അദ്ദേഹത്തിന് കിട്ടിയത്. തണ്ടുംതലക്കനവുമില്ല സ്ഥാനമാനങ്ങൾക്കായി നെട്ടോട്ടമില്ല. 1977ലാണ് തെന്നല ആദ്യമായി തെരഞ്ഞെടുപ്പിന് നിൽക്കുന്നത്. അത്തവണ അടൂർ മണ്ഡലത്തിൽനിന്നു ജയിച്ചു. 1978-ൽ കോൺഗ്രസ് പിളർന്നപ്പോൾ കരുണാകരനോടും ടി.എച്ച്. മുസ്തഫ, കെ.ജി. അടിയോടി, എൻ.ഐ. ദേവസിക്കുട്ടി, എം.പി. ഗംഗാധരൻ എന്നിവരോടുമൊപ്പം ഇന്ദിരാവിഭാഗത്തിലാണ് നിലയുറപ്പിച്ചത്. ആൻറണി വിഭാഗവും കേരള കോൺഗ്രസ് മാണി ഗ്രൂപ്പും മാർക്സിസ്റ്റ് മുന്നണിയിലായിരുന്ന 1980ലെ തെരഞ്ഞെടുപ്പിൽ തെന്നല സി.പി.എമ്മിലെ സി.പി. കരുണാകരപിള്ളയോട് തോറ്റു. 1982ൽ കരുണാകരപിള്ളയെ തോൽപിച്ചു. അത്തവണ ന്യായമായും മന്ത്രിസ്ഥാനം കിട്ടാവുന്നതായിരുന്നു. പക്ഷേ, മലബാർ പ്രാതിനിധ്യംപറഞ്ഞ് എം.പി. ഗംഗാധരനെയാണ് കരുണാകരൻ മന്ത്രിസഭയിലെടുത്തത്. ഗംഗാധരനുള്ള വൈഭവമൊന്നും ഒരു കാര്യത്തിലും തെന്നലക്കില്ല. നവാബ് രാജേന്ദ്രൻ കൊടുത്ത കേസിൽ കുടുങ്ങി ഗംഗാധരൻ 1986 മാർച്ച് 12ാം തീയതി രാജിവെച്ചപ്പോൾ തെന്നലക്ക് വീണ്ടും സാധ്യത തെളിഞ്ഞു. എന്തു ചെയ്യാം? ഇത്തവണ യുവജന പ്രാതിനിധ്യത്തിനാണ് ലീഡർ മുൻഗണന നൽകിയത്. അങ്ങനെ രമേശ് ചെന്നിത്തല മന്ത്രിയായി. 1987ൽ സി.പി.എമ്മിലെ ആർ. ഉണ്ണികൃഷ്ണപിള്ളയോട് തോറ്റതോടെ തെന്നല തെരഞ്ഞെടുപ്പുരംഗം വിട്ടു.

1992 മാർച്ചിൽ തെന്നലബാലകൃഷ്ണപിള്ള, ബി.വി. അബ്ദുല്ലകോയയോടും എം.എ. ബേബിയോടുമൊപ്പം രാജ്യസഭയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു. 1998ൽ കാലാവധി തീരുമ്പോഴേക്കും കേരളത്തിൽ ഇടതുപക്ഷ ഭരണം വന്നു. പ്രതിപക്ഷത്തുനിന്ന് ഒരാളെ ജയിപ്പിക്കാനേ കഴിയൂ എന്ന നിലക്ക് രാജ്യസഭാ സീറ്റ് മുസ്‌ലിംലീഗിന് നൽകി. ലീഗിൽനിന്ന് സമദാനി രാജ്യസഭയിലുണ്ട് എന്നത് ആരും കണക്കിലെടുത്തില്ല. അങ്ങനെ കൊരമ്പയിൽ ഹാജി രാജ്യസഭാംഗമായി, തെന്നല ബാലകൃഷ്ണപിള്ള രാജ്യസഭാംഗമല്ലാതെയുമായി. 2000ാമാണ്ടിൽ രാജ്യസഭയിലേക്ക് വീണ്ടും ഒഴിവുവന്നപ്പോൾ കെ.പി.സി.സി പ്രസിഡൻറ് എന്ന പരിഗണനവെച്ച് തെന്നലക്ക് സാധ്യതയുണ്ടായിരുന്നു. അദ്ദേഹത്തിൻെറ മുൻഗാമികളായ എ.കെ. ആൻറണിയും വയലാർ രവിയും രാജ്യസഭാംഗങ്ങൾ ആയിരുന്നല്ലോ. എന്നാൽ, കരുണാകരൻ കടുംപിടിത്തത്തിലൂടെ തൽസ്ഥാനവും ലീഗിന് വാങ്ങിക്കൊടുത്തു.

വയലാർ രവിയെ ഒഴിവാക്കിയപ്പോൾ മുട്ടുശാന്തിക്ക് പ്രസിഡൻറായതാണ് തെന്നല. ഒരു ഗ്രൂപ്പുകാരനുമല്ലാത്തതുകൊണ്ടാണ് പ്രസിഡൻറുസ്ഥാനം കിട്ടിയത്; ഒരു ഗ്രൂപ്പിലും ഇല്ലാഞ്ഞതുകൊണ്ട് ആരും ഗൗനിച്ചതുമില്ല. ഒരു തവണയെങ്കിലും കെ.പി.സി.സി യോഗത്തിന് വരാതിരുന്ന് മുരളിക്ക് അധ്യക്ഷത വഹിക്കാൻ അവസരം നൽകാത്തതുകാരണം കരുണാകരന് തെന്നലയോട് കടുത്ത വിദ്വേഷം ഉണ്ടാകുകയും ചെയ്തു.

പാർട്ടിയിൽ ഐക്യം പുനഃസ്ഥാപിക്കാൻ ഹൈക്കമാൻററിനോട് രണ്ടു വരമാണ് കരുണാകരൻ ആവശ്യപ്പെട്ടത്. ഒന്ന്, യൂത്ത് കോൺഗ്രസ് പ്രസിഡൻറുപദത്തിൽനിന്ന് കെ.സി. വേണുഗോപാലിനെ നീക്കണം. രണ്ട്, തെന്നലക്കു പകരം മുരളിയെ കെ.പി.സി.സി അധ്യക്ഷനാക്കണം. പഞ്ചായത്ത് തെരഞ്ഞെടുപ്പ് കഴിഞ്ഞയുടനെ വേണുഗോപാലിനെ പറഞ്ഞയച്ചു; നിയമസഭാ തെര

ഞ്ഞെടുപ്പ് കഴിഞ്ഞപ്പോൾ തെന്നലയേയും. പണ്ട് കെ.എം. ചാണ്ടിയോടും കരുണാകരൻ ഇതുതന്നെയാണ് ചെയ്തത്. 1978-82 കാലത്ത് ഇന്ദിരാവിഭാഗക്കാരുടെ കെ.പി.സി.സി പ്രസിഡൻറും കരുണാകരൻെറ സന്തതസഹചാരിയുമായിരുന്നു പ്രൊഫ. കെ.എം. ചാണ്ടി. 1982 മേയ് മാസത്തിൽ അധികാരത്തിൽ തിരിച്ചെത്തിയ കരുണാകരൻ ചാണ്ടിസാറിനെ ലഫ്. ഗവർണറാക്കി പോണ്ടിച്ചേരിക്ക് അയച്ചു. പിന്നീട് അദ്ദേഹം മധ്യപ്രദേശ് ഗവർണറായും പ്രശോഭിച്ചു. ഗവർണറായി വിക്ഷേപിക്കപ്പെട്ട ഒട്ടേറെ നേതാക്കൾ ഉണ്ടായിട്ടുണ്ട് -എ.ജെ. ജോണും പട്ടം താണുപിള്ളയും മുതൽ എ.എ. റഹീമും, വക്കം പുരുഷോത്തമനും വരെ. ഇവരിൽ വക്കമൊഴികെ മറ്റാരും പിന്നീട് സംസ്ഥാന രാഷ്ട്രീയത്തിലേക്ക് മടങ്ങിവന്നിട്ടില്ല.

ഗവർണറായി പോകാനുള്ള പ്രായമായി, തെന്നല ബാലകൃഷ്ണപിള്ളക്ക്. അങ്ങനെയെങ്കിൽ ശേഷിച്ച കാലം പിഴിച്ചിലും ഞവരക്കിഴിയുമായി ഏതെങ്കിലും രാജ്ഭവനിൽ കഴിയാമായിരുന്നു. കേന്ദ്രത്തിൽ ബി.ജെ.പി.യുടെ ഭരണമായതുകൊണ്ട് അതും നടക്കുകയില്ല. പ്രസിഡൻറുസ്ഥാനം ഒഴിഞ്ഞാലും പോരാ 14 വർഷം കാട്ടിൽ പോയി താമസിക്കുകയും വേണം എന്ന് കരുണാകരൻ വരം ചോദിച്ചില്ലല്ലോ എന്ന സമാധാനം മാത്രം ബാക്കി.

* * *

എറണാകുളം ജില്ലയിൽ പിറവത്തിനടുത്താണ് രാമമംഗലം പെരുംതൃക്കോവിൽ. പ്രധാനമൂർത്തി ബാലനരസിംഹം; ഉപദേവതമാർ: ഭദ്രകാളി, ശാസ്താവ്, ദുർഗ, ഭഗവതി. പ്രധാന പ്രതിഷ്ഠയായ നരസിംഹത്തേക്കാൾ പ്രാധാന്യം ഓവുതാങ്ങിയായ ഉണ്ണിഭൂതത്തിനാണ്. നരസിംഹം പടിഞ്ഞാറോട്ടും ഉണ്ണിഭൂതം വടക്കോട്ടുമാണ് ദർശനം. കൊടിമരവും രണ്ടെണ്ണമുണ്ട്. ഉണ്ണിഭൂതത്തിന് നാളികേരമെറിയലാണ് പ്രധാന വഴിപാട്. കൊച്ചുകുട്ടികൾക്ക് അസുഖം വരുമ്പോൾ ഉണ്ണിഭൂതത്തിന് നാളികേരമെറിയുക പതിവാണ്. സംഗീതജ്ഞനായിരുന്ന ഷഡ്കാല ഗോവിന്ദമാരാർ രാമമംഗലം ക്ഷേത്രത്തിലെ കഴകക്കാരനായിരുന്നുവത്രെ.

പണ്ടേതോകാലത്ത് ക്ഷേത്രം ഊരാളരിലും തന്ത്രികളിലും രണ്ട് ഗ്രൂപ്പുണ്ടായിരുന്നുവെന്നും കിടമൽസരം മൂർച്ഛിച്ചപ്പോൾ തൃപ്പൂണിത്തുറ കലശദിവസംതന്നെ രാമമംഗലത്തും കലശം വെച്ചുവെന്നും തൃപ്പൂണിത്തുറ കലശം കഴിഞ്ഞ് പുലിയന്നൂർ തന്ത്രി എത്തുമ്പോഴേക്കും മറ്റുള്ളവർ നരസിംഹമൂർത്തിക്ക് കലശമാടിക്കഴിഞ്ഞിരുന്നുവെന്നും തന്ത്രി കോപാകുലനായി ഓവുതാങ്ങിക്ക് കലശമാടിയെന്നുമാണ് ഐതിഹ്യം. അങ്ങനെയാണത്രെ ഓവുതാങ്ങിക്ക് നരസിംഹമൂർത്തിയേക്കാൾ പ്രാധാന്യമുണ്ടായത്.

കേരള രാഷ്ട്രീയത്തിലെ പെരുംതൃക്കോവിലാണ് കോൺഗ്രസ് 'എ' ഗ്രൂപ്പ്. പ്രധാന പ്രതിഷ്ഠ എ.കെ. ആൻറണി, ഉപദേവന്മാർ ആര്യാടൻ മുഹമ്മദ്, വി.എം. സുധീരൻ, എം.എം. ഹസ്സൻ എന്നിവരും. ഏഴ് തന്ത്രിയുള്ള തംബുരുമീട്ടി, ആറു കാലങ്ങളിലും കീർത്തനമാലപിച്ച കഴകക്കാരൻ ചെറിയാൻ ഫിലിപ്പ് ഭാഗവതർ. പ്രധാനമൂർത്തിയേക്കാൾ ശക്തനായ ഉണ്ണിഭൂതമോ? ഉമ്മൻചാണ്ടി തന്നെ. ഓവുതാങ്ങിക്ക് കലശമാടിയ തന്ത്രികൾ *മലയാളമനോരമ* പത്രക്കാരും. ആൻറണി ന്യൂദൽഹിയിലേക്കും ഉമ്മൻചാണ്ടി കോട്ടയത്തേക്കും ദർശനം. കെ.എസ്.യു-യൂത്ത് കോൺഗ്രസ് ബാലന്മാർക്ക് ദീനം മാറ്റിക്കൊടുക്കുന്നത് ഉണ്ണിഭൂതം.

1940 ഡിസംബർ 28ന് ചേർത്തലയിലാണ് എ.കെ. ആൻറണിയുടെ തിരുപ്പിറവി. 1943 ഒക്ടോബർ 31ന് ഉമ്മൻചാണ്ടി, കായലിനക്കരെ കുമരകത്തും ഭൂജാതനായി. 1958ൽ കുപ്രസിദ്ധമായ ഒരണാസമരകാലത്ത് ആൻറണി കെ.എസ്.യുവിലൂടെ രാഷ്ട്രീയത്തിലിറങ്ങി. അഖില കേരള ബാലജനസഖ്യം പ്രസിഡൻറുസ്ഥാനത്തുനിന്ന് കെ.എസ്.യുവിലൂടെ തന്നെ ഉമ്മൻചാണ്ടിയും രാഷ്ട്രീയത്തിൽ പ്രവേശിച്ചു. ഇരുവരും നിയമബിരുദധാരികൾ; കെ.എസ്.യുവിൻെറയും യൂത്ത്കോൺഗ്രസിൻെറയും മുൻ പ്രസിഡൻറുമാരും. ആൻറണി ജന്മംകൊണ്ട് കത്തോലിക്കൻ; വിശ്വാസംകൊണ്ട് നാസ്തികൻ; ഉമ്മൻചാണ്ടി ജന്മംകൊണ്ടും കർമംകൊണ്ടും ഓർത്തഡോക്സ്.

1970ൽ ചേർത്തലനിന്ന് ആൻറണിയും പുതുപ്പള്ളിയിൽനിന്ന് ഉമ്മൻചാണ്ടിയും നിയമസഭയിലേക്ക് ജയിച്ചു. 1973ൽ കെ.പി.സി.സി പ്രസിഡൻറായ ആൻറണി 1977-ൽ മൽസരിച്ചില്ല. പുതുപ്പള്ളിയിൽനിന്ന് വീണ്ടും ജയിച്ച ഉമ്മൻചാണ്ടി കരുണാകരൻെറ മന്ത്രിസഭയിൽ തൊഴിൽ വകുപ്പുമന്ത്രിയായി. 1977 ഏപ്രിൽ 25ാം തീയതി കരുണാകരൻമന്ത്രിസഭ രാജിവെച്ചപ്പോൾ മനസ്സില്ലാമനസ്സോടെ ആൻറണി മുഖ്യനായി. 1978 ഒക്ടോബർ 27ന് ആൻറണി രാജികൊടുത്തപ്പോൾ ഉമ്മൻചാണ്ടിയും പുറത്തായി. പി.കെ.വിയുടെ മന്ത്രിസഭയിൽ എം.കെ. രാഘവനായിരുന്നു തൊഴിൽമന്ത്രി.

1980ൽ ആദ്യത്തെ ഇടതുജനാധിപത്യമുന്നണി മന്ത്രിസഭയിൽ ഉമ്മൻചാണ്ടിക്ക് ഇടംകിട്ടിയില്ല. മാർക്സിസ്റ്റ് സഖ്യത്തിൻെറ പ്രമുഖ വക്താവ് പി.സി. ചാക്കോയാണ് മന്ത്രിയായത്. 1981 അവസാനം സ്പീക്കറുടെ കാസ്റ്റിംഗ് വോട്ടിൻെറ ബലത്തിൽ കരുണാകരൻ രൂപവത്കരിച്ച മന്ത്രിസഭയിൽ ആഭ്യന്തരവകുപ്പ് കിട്ടിയെങ്കിലും രണ്ടര മാസമേ ഭരണമുണ്ടായുള്ളൂ.

1982ൽ ആൻറണി ഗ്രൂപ്പിൽനിന്ന് വലയാർ രവി, സിറിയക് ജോൺ, കെ.പി. നൂറുദ്ദീൻ എന്നിവരാണ് മന്ത്രിമാരായത്. സിറിയക് ജോൺ രാജിവെച്ചപ്പോൾ എ.എൽ. ജേക്കബും വയലാർ രവി രാജികൊടുത്തപ്പോൾ തച്ചടി പ്രഭാകരനും മന്ത്രിമാരായി. 1987-91 കാലത്തെ ഇടതുപക്ഷ ഭരണവും കഴിഞ്ഞ് 1991 ജൂൺ 24ന് വീണ്ടും ഐക്യജനാധിപത്യമുന്നണി അധികാരത്തിലെത്തിയപ്പോൾ ഉമ്മൻചാണ്ടിക്ക് ധനകാര്യവകുപ്പുതന്നെ കിട്ടി. നിയമസഭാ കക്ഷി ഉപനേതാവ് ഉമ്മൻ ചാണ്ടി ആയിരുന്നെങ്കിലും കരുണാകരൻ



**വിജയമുഹൂർത്തത്തിൽത്തന്നെ വന്ദ്യവയോധികനായ ബാലകൃഷ്ണപിള്ളയദ്ദേഹത്തെ പുറത്താക്കി പടിയടക്കുമെന്ന് ഒരാളും കരുതിയില്ല. "ഇത്ര പെട്ടെന്ന് സ്ഥാനമൊഴിയേണ്ടിവരുമെന്ന് കരുതിയില്ല" എന്നാണ് തെന്നല തന്നെ പറഞ്ഞത്.**

അമേരിക്കക്ക് ചികിൽസക്ക് പോയപ്പോൾ പൊതുഭരണവകുപ്പിൻെറ ചുമതല ഏൽപിച്ചത് സി.വി. പത്മരാജനെ. എം.എ. കുട്ടപ്പന് രാജ്യസഭാ സീറ്റ് നൽകാത്തതിൽ പ്രതിഷേധിച്ച് 1994 ജൂൺ 16ന് ഉമ്മൻചാണ്ടി രാജിവെച്ചു. കരുണാകരൻെറ പതനത്തിൽ കലാശിച്ച സംഭവങ്ങൾ അവിടെനിന്നാണ് ആരംഭിച്ചത്. സെപ്റ്റംബർ 24ാം തീയതി കെ.പി. വിശ്വനാഥനും രാജി നൽകി. നിയമസഭാ കക്ഷി നേതൃസ്ഥാനത്തുനിന്ന് കരുണാകരനെ നീക്കണമെന്ന് 20 എം.എൽ.എ.മാർ 27ാം തീയതി രേഖാമൂലം ആവശ്യപ്പെട്ടു. സി.എം.പി ഒഴികെയുള്ള ഘടകകക്ഷികളും ഇതേ ആവശ്യം ഏറ്റുപിടിച്ചപ്പോൾ 1995 മാർച്ച് 16ന് കരുണാകരൻ ക്ലിഫ്ഹൗസിൻെറ പടിയിറങ്ങി.

കരുണാകരനെ പിന്തുടർന്ന് ആൻറണി മുഖ്യമന്ത്രിയായപ്പോൾ പി.പി. തങ്കച്ചനും വി.എം. സുധീരനും മന്ത്രിമാരായി. ഉമ്മൻചാണ്ടി പുറത്തുനിന്ന് പിന്താങ്ങി. സർവകാര്യങ്ങളും തീരുമാനിക്കുന്നത് ഉമ്മൻചാണ്ടിയാണെന്നും ഒപ്പിടുന്ന ജോലിയേ ആൻറണിക്കുള്ളൂ എന്നുമാണ് ശത്രുക്കൾ പ്രചരിപ്പിച്ചത്.

ചെറിയാൻ ഫിലിപ്പിനെ മലർത്തിയടിച്ച് പുതുപ്പള്ളിക്കോട്ട കാത്ത ഉമ്മൻചാണ്ടി കനപ്പെട്ട ഒരു വകുപ്പോടെ (ധനകാര്യമോ ആഭ്യന്തരമോ) മന്ത്രിസഭയിലെത്തുമെന്നാണ് അദ്ദേഹത്തിൻെറ ആരാധകർ കരുതിയത്. കുഞ്ഞൂഞ്ഞ് ഇല്ലാത്ത കേരള മന്ത്രിസഭ ഡെൻമാർക്കിലെ രാജകുമാരനില്ലാത്ത ഹാംലെറ്റ് നാടകംപോലെ, കാത്തോലിക്കാ ബാവയില്ലാത്ത ദേവലോകം അരമനപോലെയായിപ്പോകും എന്ന് ഒരുകൂട്ടർ പ്രചരിപ്പിച്ചു.

*മലയാളമനോരമ* മനസ്സിൽ കണ്ടത് കരുണാകരൻ മാനത്തുകണ്ടു. അദ്ദേഹം തൻെറ ഗ്രൂപ്പിനുവേണ്ടി നാല് മന്ത്രിസ്ഥാനം ആവശ്യപ്പെട്ടു. കടവൂർ ശിവദാസൻ, പ്രൊഫ. കെ.വി. തോമസ്, അഡ്വ. പി. ശങ്കരൻ, പ്രൊഫ. സാവിത്രി ലക്ഷ്മണൻ. അതോടെ ആൻറണി ആപ്പിലായി. സാമ്പത്തിക പ്രതിസന്ധിമൂലം മന്ത്രിമാരുടെ എണ്ണം 20 ആയി കുറച്ചിരിക്കുകയാണ്. ഘടകകക്ഷികൾക്കെല്ലാം കൂടി 11; കോൺഗ്രസിന് മുഖ്യനടക്കം 9. സാമുദായിക പ്രാതിനിധ്യവും നോക്കണം. ഘടകകക്ഷികളിൽനിന്നായി നാല് മുസൽമാൻമാരും മൂന്ന് ക്രിസ്ത്യാനികളും രണ്ടു വീതം നായന്മാരും ഈഴവരും മന്ത്രിമാരാകും. കോൺഗ്രസിൽനിന്ന് മൂന്ന് നായന്മാരും രണ്ട് ഈഴവരും രണ്ട് ക്രിസ്ത്യാനികളും ഒരു മുസ്ലിമും ഒരു പട്ടികജാതിക്കാരനുമായാൽ ഏറെക്കുറെ ഒപ്പിക്കാം.

ഒമ്പത് കോൺഗ്രസ് മന്ത്രിമാരെ നിശ്ചയിക്കലാണ് ഏറ്റവും കഠിനം. മൂന്നാം ഗ്രൂപ്പിൽനിന്ന് കാർത്തികേയനും നാലാം ഗ്രൂപ്പിൽനിന്ന് സുധാകരനും നിർബന്ധമാണ്. ഓരോ നായരും ഈഴവനുമായി. 'ഐ' ഗ്രൂപ്പിൽനിന്ന് കടവൂർ ശിവദാസനെയും പി. ശങ്കരനെയും ഒഴിവാക്കാനാവില്ല. ഈഴവനും നായരും ഓരോന്നുകൂടിയായി. മുസ്ലിമായി എം.എം. ഹസ്സൻ, പട്ടികജാതിക്കാരൻ ഡോ. എം.എ. കുട്ടപ്പൻ- രണ്ടുപേരും 'എ' ഗ്രൂപ്പുകാർ. പള്ളിയും പട്ടക്കാരനുമില്ല. കുർബാനയും കുമ്പസാരവുമില്ലാത്തയാളാണെങ്കിലും എ.കെ. ആൻറണി മാമോദീസാവെള്ളം വീണ ക്രിസ്ത്യാനിയാണല്ലോ. അപ്പോൾ ഒരു ക്രിസ്ത്യാനിയായി. ബാക്കിയുള്ളത് ഒരു നായർ, ഒരു ക്രിസ്ത്യാനി.

'എ' ഗ്രൂപ്പിൽനിന്ന് ഉമ്മൻചാണ്ടിയെ മന്ത്രിസഭയിലെടുക്കുന്നപക്ഷം ശങ്കരനാരായണനെ ഒഴിവാക്കേണ്ടിവരും. മാത്രമല്ല കെ.വി. തോമസിനു പകരം സാവിത്രി ലക്ഷ്മണൻ മതിയെന്ന് കരുണാകരൻ സമ്മതിക്കുകയും വേണം. അത് സമ്മതിക്കണമെങ്കിൽ കെ. കരുണാകരൻ രണ്ടാമതൊരിക്കൽ കൂടി ജനിക്കണം. കെ.വി. തോമസിനെ മന്ത്രിയാക്കിയേ തീരൂ എന്ന് കരുണാകരൻ ശഠിച്ചു.

തോമസിനു പകരം ഉമ്മൻചാണ്ടിയെ മന്ത്രിയാക്കുന്നതിൽ അതിഭയങ്കരമായ മറ്റൊരു പ്രശ്നം കൂടിയുണ്ട്. ഉമ്മൻചാണ്ടി സവർണ (സുറിയാനി) ക്രിസ്ത്യാനിയാണ്; തോമസ്മാഷ് പിന്നാക്കക്കാരനായ ലത്തീൻ കത്തോലിക്കനും. ആൻറണിയടക്കമുള്ള നാല് ക്രിസ്ത്യൻ മന്ത്രിമാരും സുറിയാനി ക്രിസ്ത്യാനികളാണ്. ആൻറണി, മാണി, സി.എഫ്. തോമസ് എന്നിവർ സിറിയൻ കത്തോലിക്കർ; ടി.എം. ജേക്കബ് യാക്കോബായ സഭക്കാരനും. സിറിയൻ ക്രിസ്ത്യാനികളിൽ നല്ലൊരുഭാഗം കേരള കോൺഗ്രസുകളിലെ വിവിധ ഗ്രൂപ്പുകളിലാണ്. ലത്തീൻകാരാണെങ്കിൽ ആനി മസ്ക്രിൻെറയും അലക്സാണ്ടർ പറമ്പിത്തറയുടെയും കാലംമുതൽക്ക് അടിയുറച്ച കോൺഗ്രസുകാരും. ലത്തീൻകാരെ അവഗണിക്കുന്നു എന്ന് നെയ്യാറ്റിൻകര, കൊല്ലം ആലപ്പുഴ, കൊച്ചി, വരാപ്പുഴ, കോട്ടപ്പുറം മെത്രാന്മാരും ലാറ്റിൻ കാത്തലിക് അസോസിയേഷനുമൊക്കെ എത്രയോ കാലമായി മുറവിളിയാണ്. പിരിച്ചുവിട്ട സഭയിൽ ആറ് ലത്തീൻകത്തോലിക്കരാണുണ്ടായിരുന്നതെങ്കിൽ പുതിയ സഭയിൽ അത് മൂന്നായി കുറഞ്ഞിരിക്കുന്നു.

ലത്തീൻ കത്തോലിക്കാ പ്രാതിനിധ്യം ഉറപ്പാക്കണമെങ്കിൽ ഉമ്മൻചാണ്ടിയെ ഉപേക്ഷിച്ചേ തീരൂ എന്ന് വ്യക്തമായതോടെ കരുണാകർജി അടുത്ത ഡാവിറക്കി: ഉമ്മൻചാണ്ടിയെ ഒഴിവാക്കണം എന്ന് ഞാൻ പറഞ്ഞിട്ടില്ല; തോമസ്മാഷെ മന്ത്രിയാക്കണം എന്നേ ഞാൻ പറഞ്ഞതിന് അർഥമുള്ളൂ. ഉമ്മൻചാണ്ടിയെയും കെ.വി. തോമസിനെയും ഒരേസമയത്ത് മന്ത്രിമാരാക്കണമെങ്കിൽ പിന്നെ ആൻറണിക്ക് ഒരു വഴിയേയുള്ളൂ. മുഖ്യമന്ത്രിസ്ഥാനം മറ്റാരെയെങ്കിലും ഏൽപിച്ച് മുരിങ്ങൂർക്ക് ധ്യാനത്തിനു പോകുക.

അങ്ങനെ ഉമ്മൻചാണ്ടി ഉപേക്ഷിക്കപ്പെട്ടു. താൻ മന്ത്രിസ്ഥാനം ആഗ്രഹിച്ചിട്ടേയില്ലെന്നും പേര് പരിഗണിച്ച ആൻറണിയോടും പിന്താങ്ങിയ കരുണാകരനോടും നന്ദിയുണ്ടെന്നും അദ്ദേഹം വാർത്താലേഖകരോട് പറഞ്ഞു. എന്തൊരദ്ഭുതപ്രേമസൗരഭം, എന്തൊരാദർശസൗരഭം!

ഏതായാലും കെ. ശങ്കരനാരായണൻ ഒഴിഞ്ഞ ഐക്യമുന്നണി കൺവീനറുടെ തസ്തിക ഏറ്റെടുക്കാൻ ഉമ്മൻചാണ്ടി സന്നദ്ധത പ്രകടിപ്പിച്ചിട്ടുണ്ട്. നാടിൻെറ സുകൃതം എന്നേ പറയേണ്ടൂ. രാമമംഗലം ക്ഷേത്രത്തിലെ ഓവുതാങ്ങിയുടെ റോളായിരിക്കുമോ കുഞ്ഞൂഞ്ഞിന്? ●

